കോർനേയ് ചുക്കോവ്സ്കി

# കളവുപോയ സൂര്യൻ



കോർനേയ് ചുക്കോവ്സ്കി

# കളവുപോയ സൂര്യന്

21

ചിത്രങ്ങൾ: യൈ. വസ്നെത്സോവ്



പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ



കതിരവൻ വിണ്ണിൽ സവാരിക്കിറങ്ങി
കരിമുകിൽക്കാട്ടിൽ മറഞ്ഞു.
ജനൽ തുറന്നൊരു മുയൽ നോക്കുമ്പൊഴയ്യോ!
ഇരുളല്ലൊ വെളിയിലെമ്പാടും!

കുയിലുകൾ കാടാകെ പാടിനടന്നു,
വയലിലോ കൊക്കുകൾ കൂവി:
''കലികാലമെന്നേ പറയേണ്ടൂ, സൂര്യൻ
മുതലതൻ വായ്ക്കുള്ളിലായി!''



കൊടിയൊരു കൂരിരുട്ടെങ്ങും പരന്നു,
പടികടന്നീടത്തതാരും !
തെരുവിലിറങ്ങാൻ തുനിയുന്നൊരാരും
തിരികെ വരികില്ല തിട്ടം !

കുരുവികളും പേടിച്ചരണ്ടു കരഞ്ഞു:
''കതിരവാ വേഗമിറങ്ങൂ !
വയലിലിരുന്നു കൊറിക്കുവാനൊററ
മണിപോലും കാണുവാൻ വയ്യ!''

എവിടെയെന്നറിയാതെയുഴറിനടന്ന
മുയലുകളും തേങ്ങിക്കരഞ്ഞു;
വഴിതെററിയവശരായലയുമവററ
പുറപ്പുകാതാകെക്കുഴഞ്ഞു.





ഉന്തിമിഴിഞണ്ടുകൾ മാത്രം നിലത്താ–
രിരുളിലിഴഞ്ഞുനടന്നു.
ചെറുകുന്നിൻപിന്നിലായ്ക്കേട്ടു ചെന്നായ്തൻ
കുപിതമാമാക്രോശനാദം !



പുലർകാലേ വീട്ടുപടിക്കലുറക്കെ
തകൃതിയായ് മുട്ടകം കേട്ടു.
മറ നീക്കി നോക്കുമ്പോഴാം നിൽപൂ പടിക്കൽ
അജകുമാരന്മാരിരുവർ.

''വരുവിനിറങ്ങിച്ചുണയോടെ പോയി
മുതലയെ മുട്ടുകുത്തിക്കിൻ!
കൊതിയനാം മുതലതൻ വക്ത്രത്തിൽനിന്നാ
കതിരോനെ രക്ഷിക്ക വേഗം!''

ചിടയപ്പുരിഷ യേന്നുരചെയ്തു:
''അവനോടു മല്ലിടാൻ വയ്യ!
മുനയാർന്ന പല്ലുള്ള ഭീകരനക്രം
പകലോനെ വിട്ടുതരില്ല!''

അവരോടി കരടിതൻ മാളത്തിലേയ്ക്ക്:
''വരികൊന്നു വെക്കം പുറത്ത്!
സമയമിതല്ല കൈ ചപ്പിയിരിക്കാൻ,
കതിരോനെ വിടുവിക്കവേണം!''



കരടിക്കു മല്ലിടാനാശയില്ലൊട്ടും,
തിരയുന്നു മക്കളെയെങ്ങും.
എവിടെന്റെ കുഞ്ഞുങ്ങളെന്നു കരഞ്ഞി–
ട്ടവിടെല്ലാം മണ്ടിനടന്നു.

''വെടിയൊല്ലെ നിങ്ങളീ വൃദ്ധനെക്കാട്ടിൽ,
വരികെന്റെ ചാരേ ക്ഷണത്തിൽ!''
കദനത്താൽ നീറുന്ന കരളുമായ് തള്ള–
ക്കരടിയുമൊപ്പമിറങ്ങി.



''എവിടെയെൻ കുഞ്ഞുങ്ങൾ പോയിമറഞ്ഞു!
കുഴിയിലെങ്ങാനും പതിച്ചോ!
ഭയ ലേശമില്ലാത്ത നാലുള്ളാ കുഞ്ഞി–
ക്കവിളുകൾ മാന്തിപ്പറിച്ചോ!''

ദിവസം മുഴുക്കെത്തിരഞ്ഞിട്ടുമെങ്ങും
അവരുടെ പൊടിപോലുമില്ല.
പെരുമരപ്പൊത്തിലെ കരിമൂങ്ങമാത്രം
മിഴിതുറിച്ചങ്ങിനെ നോക്കി.





വഴിയേ കടന്നുപോയൊരു മുയൽ മൂക്കിൽ
വിരൽവച്ചു് കരടിയോടോതി:
''കരയാനിപ്രായത്തിൽ നാണമില്ലേ? നീ
മുയലല്ല, കരടിയെന്നോർക്ക!

''വളകാലൻ കരടി, നീയിക്ഷണം പോയി
മുതലയെ തല്ലിച്ചതയ്ക്കു്!
ചുണയോടെയർക്കനെ വിടുവിക്ക വേഗം
അവനുടെ ദംഷ്ട്രയിൽനിന്നു്!

''കതിരോന്റെ പുഞ്ചിരി വീണ്ടുമീ വിണ്ണിൽ
തെളിയുമ്പോഴം നിൻമക്കളെത്തും.
ചിടയുള്ളൊരുടലും കലുക്കി നിൻ ചാരേ
അണയുമാ തങ്കക്കുടങ്ങൾ!''

ഇതു കേട്ടു കരടി കടഞ്ഞെഴുന്നേറ്റു
അലറിവിളിച്ചൊന്നാകെ.
ഝടുതിയിൽ പാഞ്ഞു ഭൂതലവും കലുക്കി
പെരിയൊരു പുഴയുടെ നേരെ.



പുഴയുടെയോരത്തു നീളേ നിവർന്നു്
വലിയൊരു മുതല കിടന്നു.
അവനുടെ വാക്കുള്ളിൽ മിന്നുന്നതെന്തേ,
കനലല്ല, ചെങ്കതിർബിംബം!

മുതലതൻ മേനിയെത്തൊട്ടു കലുക്കി
കരടിയങ്ങിത്ഥം മൊഴിഞ്ഞു:
''അരുമയാമർക്കനെ മോഷ്ടിച്ച ദുഷ്ടാ!
ഉടനെ പുറത്തേക്കു തുപ്പ്!''

''അനുസരിക്കാഞ്ഞിലീ കൈകൊണ്ടു നിന്നെ
ചകിരിപോൽ തല്ലിച്ചതയ്ക്കും!
ഇതുംകൂടി പാരിലെമ്പാടും, -നിനക്കൊ
ത്ത ക്രൂരനെന്നിട്ടുമില്ല!''

ദിശകരം കലുങ്ങനെ പൊട്ടിച്ചിരിച്ചു
വകതിരിവില്ലാത്ത നക്രം:
''അധികം പറഞ്ഞാൽ, ഞാനമ്പിളിയേയും
ഞൊടിയിലെൻ വാക്കുള്ളിലാക്കും!''



മുതലതൻ ധിക്കാരമൊട്ടും ക്ഷമിക്കാൻ
കഴിയാതെയക്ഷണംതന്നെ
കരടിയാ ദുഷ്ടനാം ശത്രുവിൻനേരെ
അലറിവിളിച്ചൊന്നു ചാടി.

ബലമുള്ള കൈകളാൽ ഞെക്കിഞെരിച്ചി–
ട്ടുവനുഗ്രതാണ്ഡവമാടി
''തരുമോ നീയർക്കനെ, യല്ലെങ്കിൽ നിന്റെ
തരിപോലും കാണുകയില്ല!''

അധമനാം നക്രം ഭയന്നുവിറച്ചു
നിലവിളിച്ചുച്ചത്തി''ലയ്യോ!''
നിശിതദന്തങ്ങൾതന്നിടയിൽനിന്നപ്പോൾ
ദിനകരൻ താഴെപ്പതിച്ചു.





ക്ഷണമവു പൊങ്ങിയിട്ടംബരം പൂകി
കതിരുകളെങ്ങും പരത്തി;
വയലുകൾ മേടുകൾ കോരിത്തരിച്ചു,
തളിരുകളിക്കിളി പൂണ്ടു.

പറവകൾ കൂജനനാദത്തോടെങ്ങും
ഇരകളെ തേടിപ്പറന്നു,
മുയലുകൾ ചാടിനടന്നു സാമോദം
തകിടിയിൽ കുത്തിമറിഞ്ഞു.

വരുവതു കണ്ടില്ലേ, ചുറുചുറുക്കോടെ
കരടിത്തന്നുണ്ണിക്കിടാങ്ങൾ!
ദൃഢരോമമാർന്നൊരാ കുറുകൈകൾ ചുററി
ജനകനെ കെട്ടിപ്പിടിച്ചു.

മുയലുണ്ണാനും തിമിർത്തുകളിച്ചു
ചെറുബാലരോടിനടന്നു,
കരടിയെ കെട്ടിപ്പുണർന്നവർ പാടി:
''കതിരോനെ രക്ഷിച്ച വീരൻ!''



